## ആമുഖം

**ഉപനിഷത്ത്:** പ്രപഞ്ചസത്യത്തെ കണ്ടെത്താനുള്ള മനുഷ്യന്റെ അന്വേഷണത്തിന്റെ ഇതിഹാസത്തിൽ ഉപനിഷത്തുക്കൾക്ക് അദ്വിതീയമായ സ്ഥാനമാണുള്ളത്. ആത്മാവിന്റെ ഹിമാലയ മെന്ന് പാശ്ചാത്യദാർശനികരും, ശ്രുതിശിരസ്സ് എന്ന് ഭാരതീ യാചാര്യന്മാരും വിശേഷിപ്പിച്ചിട്ടുള്ള ഉപനിഷത്തുക്കളിലെ പ്രതിപാദ്യം ബ്രഹ്മവിദ്യയാണ്.

തത്ത്വശാസ്ത്രത്തിനേക്കാൾ ആത്മവിചാരത്തിലൂടെ അനുഭൂതി നേടുന്നതിനാണ് ഉപനിഷത്തുക്കൾ പ്രാധാന്യം നല്കിയിരിക്കു ന്നത്. അതുകൊണ്ടുതന്നെയാണ് ഒരു ഉപനിഷദ് ഋഷി പാടിയത് -

**വേദാഹമേതം പുരുഷം മഹാന്തം**
**ആദിത്യവർണ്ണം തമസഃ പരസ്താത്**
**തമേവം വിദ്വാൻ അമൃത ഇഹ ഭവതി**
**നാന്യഃ പന്ഥാ വിദ്യതേഽയനായ**

"അന്ധകാരത്തിനപ്പുറത്തുള്ള മഹിമയുള്ളവനായ ഈ പുരുഷ നെ ഞാൻ അറിയുന്നു. അവനെ അറിഞ്ഞിട്ട് ഒരുവൻ അമൃതത്വം നേടുന്നു. അമൃതത്വത്തിലേയ്ക്ക് - മോക്ഷത്തിലേയ്ക്ക് - വേറെ വഴിയില്ല".

**കേനോപനിഷത്ത്:** സാമവേദത്തിലെ തലവകാരബ്രാഹ്മണ ത്തിലുള്ളതാണ് ഈ ഉപനിഷത്ത്. **കേന** എന്ന പദത്തിൽ ആരംഭിക്കുന്നതു കൊണ്ടാണ് ഈ ഉപനിഷത്തിന്

കേനോപനിഷത്ത് എന്ന പേരുണ്ടായതെന്നാണ് കരുതപ്പെടുന്നത്.

ഈ ഉപനിഷത്തിന്റെ തുടക്കം തന്നെ അതിഗഹനമായ ഒരു ചോദ്യം ചോദിച്ചുകൊണ്ടാണ്. ശിഷ്യന്റെ ഈ ചോദ്യത്തിനും, തുടർന്നുള്ള ചോദ്യങ്ങൾക്കുമുള്ള ആചാര്യന്റെ മറുപടികളാണ് ഉപനിഷത്തിന്റെ ഉള്ളടക്കം. ആദ്യമന്ത്രത്തിൽ ഒരു ശിഷ്യൻ ഗുരുവിനോട് ചോദിക്കുന്നു, "മനസ്സിനെയും, പ്രാണനെയും, കണ്ണ് തുടങ്ങിയ ഇന്ദ്രിയങ്ങളെയും ചലിക്കാൻ പ്രേരിപ്പിക്കുന്ന ശക്തിയേതാണ്?" വാസ്തവത്തിൽ ഉപനിഷത്ത് പൂർണ്ണമായും ഈ ചോദ്യത്തിന്റെ ഉത്തരം തന്നെയാണെന്നും പറയാം. ചരാചരാത്മകമായ സൃഷ്ടിയ്ക്കാധാരമായ ബ്രഹ്മം എന്ന സത്യവസ്തു തന്നെയാണ് ഈ ശക്തി എന്നാണ് ആചാര്യൻ മറുപടി നല്കുന്നത്.

**ശ്രോത്രസ്യ ശ്രോത്രം മനസോ മനോ യദ്**
**വാചോ ഹ വാചം സ ഉ പ്രാണസ്യ പ്രാണഃ**
**ചക്ഷുഷശ്ചക്ഷുരതിമുച്യ ധീരാഃ**
**പ്രേത്യാസ്മാല്ലോകാദമൃതാ ഭവന്തി 1.2**

അത് കാതിന്റെ കാതും, മനസ്സിന്റെ മനസ്സുമാണ്; അവൻ വാക്കിന്റെ വാക്കും, പ്രാണന്റെ പ്രാണനും, കണ്ണിന്റെ കണ്ണുമാണ്. അതിനെ ഇപ്രകാരം അറിഞ്ഞവരായ ജ്ഞാനികൾ അവിദ്യയെ വെടിഞ്ഞിട്ട്, ഈ ലോകത്തിൽനിന്നു യാത്രയാകുമ്പോൾ അമൃതന്മാരായിത്തീരുന്നു.

ഈ ഉപനിഷത്തിന്റെ സാരാംശം ശ്രീശങ്കരാചാര്യർ രചിച്ച ഏകശ്ലോകി എന്ന ഒറ്റശ്ലോകത്തിൽ അത്യന്തം ലളിതമായി വർണ്ണിച്ചിട്ടുണ്ട്.

**കിം ജ്യോതിസ്തവ ഭാനുമാനഹനി മേ രാത്രൗ പ്രദീപാദികം**
**സ്യാദേവം രവിദീപദർശനവിധൗ കിം ജ്യോതിരാഖ്യാഹി മേ**
**ചക്ഷുസ്തസ്യ നിമീലനാദിസമയേ കിം ധീർധിയോ ദർശനേ**
**കിം തത്രാഹമതോ ഭവാൻ പരമകം ജ്യോതിസ്തദസ്മി പ്രഭോ**

**ആചാര്യൻ: കിം ജ്യോതിഃ തവ?**
നിനക്ക് വെളിച്ചം നല്കുന്നതെന്താണ്?
**ശിഷ്യൻ: ഭാനുമാൻ അഹനി മേ. രാത്രൗ പ്രദീപാദികം.**
എനിക്ക പകല് വെളിച്ചം നല്കുന്നത് സൂര്യനാണ്; രാത്രി വിളക്ക്, തുടങ്ങിയവയും.
**ആചാര്യൻ: സ്യാദേവം രവിദീപദർശനവിധൗ കിം ജ്യോതിഃ ആഖ്യാഹി?**
സൂര്യനും, രാത്രിയിൽ വിളക്കും മറ്റും കാണുവാനുള്ള വെളിച്ചം എന്താണെന്നു പറയൂ?
**ശിഷ്യൻ: ചക്ഷുഃ**
കണ്ണുകളാണ്.
**ആചാര്യൻ:തസ്യ നിമീലനാദിസമയേ കിം ജ്യോതിഃ?**
കണ്ണുകളടച്ചിരിക്കുമ്പോൾ നിനക്ക് എന്താണ് വെളിച്ചം നല്കുന്നത്?
**ശിഷ്യൻ: ധീഃ**
കണ്ണുകളടച്ചിരിക്കുമ്പോൾ എനിക്ക് ബുദ്ധിയാണ് വെളിച്ചം നല്കുന്നത്
**ആചാര്യൻ: ധിയോഃ ദർശനേ കിം ജ്യോതിഃ?**
ബുദ്ധിയെ ഏതു വെളിച്ചത്തിലാണ് നീ അറിയുന്നത്?
**ശിഷ്യൻ: തത്ര അഹം**
ആ വെളിച്ചം ഞാൻ തന്നെയാണ്. (ആത്മപ്രകാശത്തിലാണ് ബുദ്ധിയെ അറിയുന്നത് എന്നർത്ഥം).
**ആചാര്യൻ:ഭവാൻ പരമകം ജ്യോതിഃ**

അതുകൊണ്ട് നീ തന്നെയാണ് ഏറ്റവും ശ്രേഷ്ഠമായ ജ്യോതി (വെളിച്ചം).

**ശിഷ്യൻ: തദസ്മി പ്രഭോ**

ഗുരോ! അതേ, ഞാൻ തന്നെയാണ് ഏറ്റവും ശ്രേഷ്ഠമായ ജ്യോതി.

ഇപ്രകാരം പരസ്പരമുള്ള ചോദ്യോത്തരങ്ങളിലൂടെ സ്ഥൂലവും സൂക്ഷ്മവുമായ അനുഭവങ്ങളെ വിശകലനം ചെയ്ത് ശിഷ്യനെ കൈപിടിച്ച് ആത്മാനുഭൂതിയിലേയ്ക്ക് നയിക്കുന്ന സമ്പ്രദായമാണ് ഉപനിഷത് സാഹിത്യത്തിലുടനീളം നമുക്ക് കാണുവാന് കഴിയുന്നത്.

ബാഹ്യവസ്തുക്കളെ അറിയുന്ന ചക്ഷുരാദി ഇന്ദ്രിയങ്ങളെ അറിയുന്നത് മനസ്സാണ്. മനസ്സിനെ ബുദ്ധിയും, ബുദ്ധിയെ ആത്മാവും അറിയുന്നു. തന്നുള്ളിൽ സാക്ഷീരൂപത്തിലിരിക്കുന്ന സ്വയം പ്രകാശസ്വരൂപനായ ആത്മാവ് തന്നെയാണു താൻ എന്ന സത്യമാണ് കേനോപനിഷത്പഠനത്തിലൂടെ മനസ്സിലാക്കേണ്ടത്.

## ശാന്തിപാഠം

**ഓം സഹ നാവവതു സഹ നൗ ഭുനക്തു**
**സഹ വീര്യം കരവാവഹൈ.**
**തേജസ്വി നാവധീതമസ്തു**
**മാ വിദ്വിഷാവഹൈ**
**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

ഞങ്ങളെ രണ്ടുപേരെയും (ശിഷ്യനെയും ആചാര്യനെയും) ബ്രഹ്മം രക്ഷിക്കട്ടെ. ആ ബ്രഹ്മം ഞങ്ങളെ രണ്ടുപേരെയും പോഷിപ്പിക്കട്ടെ. ഞങ്ങൾ രണ്ടുപേരും ഒരുമിച്ച് പ്രയത്നിക്കട്ടെ. ഞങ്ങളുടെ അറിവ് തേജസ്സുള്ളതാകട്ടെ. ഞങ്ങൾ രണ്ടുപേരും പരസ്പരം ദ്വേഷിക്കാതിരിക്കട്ടെ. ഞങ്ങൾക്ക് ത്രിവിധ താപങ്ങളിൽ നിന്ന് ശാന്തിയുണ്ടാകട്ടെ.

**ഓം ആപ്യായന്തു മമാംഗാനി വാക്പ്രാണശ്ചക്ഷുഃ**
**ശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവാണി**
**സർവം ബ്രഹ്മൌപനിഷദം**
**മാഽഹം ബ്രഹ്മ നിരാകുര്യാം**
**മാ മാ ബ്രഹ്മ നിരാകരോദനിരാകരണ-**
**മസ്ത്വനിരാകരണം മേഽസ്തു**
**തദാത്മനി നിരതേ യ ഉപനിഷത്സു**
**ധർമാസ്തേ മയി സന്തു തേ മയി സന്തു**
**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

അല്ലയോ പരമാത്മാവേ! എന്റെ ശരീരാവയവങ്ങളും വാക്കും, പ്രാണനും, കണ്ണും, കാതും, ശക്തിയും, എല്ലാ ഇന്ദ്രിയങ്ങളും ഓജസ്സുള്ളതാകട്ടെ. സർവവും (ഇക്കാണുന്നതെല്ലാം)

ഉപനിഷത്തുക്കളിൽ വർണിക്കപ്പെട്ടിരിക്കുന്ന ബ്രഹ്മം തന്നെയാണ്. ഞാൻ ബ്രഹ്മത്തെ ഒരിക്കലും നിരാകരിക്കാതിരിക്കട്ടെ. ബ്രഹ്മം എന്നെയും ഒരിക്കലും നിരാകരിക്കാതിരിക്കട്ടെ. ബ്രഹ്മത്തിന്റെ നിരാകരണം ഉണ്ടാകാതിരിക്കട്ടെ. ഞാൻ ബ്രഹ്മത്തെ ഒരിക്കലും നിരാകരിക്കാതിരിക്കട്ടെ. ഉപനിഷത്തുക്കളിൽ പറഞ്ഞിരിക്കുന്ന സദ്ഗുണങ്ങളെല്ലാം എന്നിൽ ഉണ്ടാകട്ടെ! അവ എന്നിൽ ഉണ്ടാകട്ടെ.

എനിക്ക് ത്രിവിധതാപങ്ങളിൽ നിന്ന് ശാന്തിയുണ്ടാകട്ടെ.

## പ്രഥമഃ ഖണ്ഡഃ

### ഒന്നാം ഖണ്ഡം

**ഓം കേനേഷിതം പതതി പ്രേഷിതം മനഃ**
**കേന പ്രാണഃ പ്രഥമഃ പ്രൈതി യുക്തഃ**
**കേനേഷിതാം വാചമിമാം വദന്തി**
**ചക്ഷുഃ ശ്രോത്രം ക ഉ ദേവോ യുനക്തി 1**

ആരാൽ ഇച്ഛിക്കപ്പെട്ടിട്ടും, അയയ്ക്കപ്പെട്ടിട്ടുമാണ് മനസ്സ് വിഷയ ങ്ങളിൽ ചെന്നുവീഴുന്നത്? ആരാൽ നിയോഗിക്കപ്പെട്ടിട്ടാണ് ഒന്നാമനായ പ്രാണൻ ചലിക്കുന്നത്? ആർ ഇച്ഛിട്ടിട്ടാണ് ജീവികൾ ഈ വാക്കിനെ പറയുന്നത്? ഏതൊരു ദേവനാണ് കണ്ണിനെയും, കാതിനെയും അതാതിന്റെ പ്രവൃത്തികളിൽ നിയോഗിക്കുന്നത്?

(ഇന്ദ്രിയങ്ങൾക്കു മുമ്പുണ്ടായതുകൊണ്ടാണ് പ്രാണനെ പ്രഥമൻ എന്നു വിശേഷിപ്പിച്ചിരിക്കുന്നത്).

**ശ്രോത്രസ്യ ശ്രോത്രം മനസോ മനോ യദ്**
**വാചോ ഹ വാചം സ ഉ പ്രാണസ്യ പ്രാണഃ**
**ചക്ഷുഷശ്ചക്ഷുരതിമുച്യ ധീരാഃ**
**പ്രേത്യാസ്മാല്ലോകാദമൃതാ ഭവന്തി 2**

അത് കാതിന്റെ കാതും, മനസ്സിന്റെ മനസ്സുമാണ്; അവൻ വാക്കിന്റെ വാക്കും, പ്രാണന്റെ പ്രാണനും കണ്ണിന്റെ കണ്ണുമാണ്. അതിനെ ഇപ്രകാരം അറിഞ്ഞവരായ ജ്ഞാനികൾ അവിദ്യയെ വെടിഞ്ഞിട്ട്, ഈ ലോകത്തിൽ നിന്നു യാത്രയാകുമ്പോൾ അമൃതന്മാരായിത്തീരുന്നു.

(കഴിഞ്ഞ മന്ത്രത്തിൽ ശിഷ്യന് ഉന്നയിച്ച ചോദ്യത്തിനുള്ള ഗുരുവിന്റെ ഉത്തരമാണ് ഈ മന്ത്രം. മനസ്സിനെയും, പ്രാണനെയും, ഇന്ദ്രിയങ്ങളെയുമെല്ലാം ചലിപ്പിക്കുന്നത് പരബ്രഹ്മസ്വരൂപനായ പരമാത്മാവാണെന്നും, സർവസാക്ഷിയും, സർവനിയന്താവുമായ ആ പരമാത്മാവിനെ ഇപ്രകാരം അറിയുന്ന ജ്ഞാനികൾ ജീവഭാവം കൈവിട്ട് അമൃതസ്വരൂപന്മാരായിത്തീരുന്നുവെന്നതാണ് ഈ മന്ത്രത്തിന്റെ താത്പര്യം).

**ന തത്ര ചക്ഷുർഗച്ഛതി ന വാഗ്ഗച്ഛതി നോ മനഃ**
**ന വിദ്മോ ന വിജാനീമോ യഥൈതദനുശിഷ്യാത് 3**

അവിടെ (പരബ്രഹ്മത്തിൽ) കണ്ണുകളോ, വാക്കുകളോ, മനസ്സോ പോകുന്നില്ല. അതിനെ ഞങ്ങൾ അറിയുന്നില്ല. ഇതിനെ (ഈ ബ്രഹ്മത്തിനെ) എപ്രകാരമാണ് അന്യരെ പഠിപ്പിക്കേണ്ടതെന്നും ഞങ്ങൾക്കറിയില്ല.

**അന്യദേവ തദ്വിദിതാദഥോ അവിദിതാദധി**
**ഇതി ശുശ്രുമ പൂർവേഷാം യേ നസ്തദ്വ്യാചചക്ഷിരേ 4**

അത് (ബ്രഹ്മം) അറിഞ്ഞുകഴിഞ്ഞതിൽ നിന്നെല്ലാം ഭിന്നമാണ്. അത് അറിയപ്പെടാത്തതിന് അപ്പുറവുമാണ്. ഇപ്രകാരമാണ് ബ്രഹ്മത്തിനെക്കുറിച്ച് ഞങ്ങളെപ്പഠിപ്പിച്ചവരായ പൂർവ്വികന്മാരിൽ നിന്ന് ഞങ്ങൾ കേട്ടിട്ടുള്ളത്.

(ജ്ഞേയവും അജ്ഞേയവുമായതിന്ന് ഭിന്നവും അവയ്ക്കെല്ലാം അതീതവുമാണ് ബ്രഹ്മം എന്നാണ് പൂർവ്വികരായ ഋഷിമാർ വ്യാഖ്യാനിച്ചിട്ടുള്ളതെന്ന് താത്പര്യം.)

**യദ്വാചാഽനഭ്യുദിതം യേന വാഗഭ്യുദ്യതേ**
**തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ 5**

വാക്കുകൾ കൊണ്ട് പ്രകടിപ്പിക്കുവാൻ കഴിയാത്തതും, എന്നാൽ വാക്കുകളെ പ്രകടിപ്പിക്കുകയും ചെയ്യുന്നത് യാതൊന്നാണോ അത് തന്നെയാണ് ബ്രഹ്മം എന്ന് നീ അറിയുക. ജനങ്ങളാൽ ഉപാസിക്കപ്പെടുന്ന ഇതല്ല ബ്രഹ്മം.

(വാക്ക് തുടങ്ങിയ ഇന്ദ്രിയങ്ങൾക്കും, പ്രാണനും, മനസ്സിനും ജീവൻ നല്കുന്നതും, അവയെ പ്രവർത്തിക്കുവാനായി പ്രേരിപ്പിക്കുകയും ചെയ്യുന്നതാരാണോ അതാണ് ബ്രഹ്മം. അതല്ലാതെ, യജ്ഞാദി കർമ്മങ്ങളിലൂടെ ഉപാസിക്കപ്പെടുന്ന ദേവന്മാരല്ല ബ്രഹ്മം എന്നാണ് ഇതു മുതല്ക്കുള്ള അഞ്ചു മന്ത്രങ്ങളുടെ താത്പര്യം).

**യന്മനസാ ന മനുതേ യേനാഹുർമനോ മതം**
**തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ 6**

യാതൊന്നിനെയാണോ മനസ്സുകൊണ്ട് ചിന്തിക്കുവാൻ സാധ്യമല്ലാത്തത്; യാതൊന്നിനാലാണോ മനസ്സ് ചിന്തിക്കുവാൻ ശക്തമാകുന്നത് അത് തന്നെയാണ് ബ്രഹ്മം എന്ന് നീ അറിയുക. ജനങ്ങളാൽ ഉപാസിക്കപ്പെടുന്ന ഇതല്ല ബ്രഹ്മം.

**യച്ചക്ഷുഷാ ന പശ്യതി യേന ചക്ഷൂംഷി പശ്യതി**
**തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ 7**

യാതൊന്നിനെയാണോ കണ്ണുകൾ കൊണ്ട് കാണുവാൻ സാധ്യമല്ലാത്തത്; യാതൊന്നിനാലാണോ കണ്ണുകൾ കാണുവാൻ ശക്തമാകുന്നത് അത് തന്നെയാണ് ബ്രഹ്മം എന്ന് നീ അറിയുക. ജനങ്ങളാൽ ഉപാസിക്കപ്പെടുന്ന ഇതല്ല ബ്രഹ്മം.

**യച്ഛ്രോത്രേണ ന ശൃണോതി യേന ശ്രോത്രമിദം ശ്രുതം**
**തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ 8**

യാതൊന്നിനെയാണോ കാതുകൾ കൊണ്ട് കേൾക്കുവാൻ സാധ്യമല്ലാത്തത്; യാതൊന്നിനാലാണോ കാതുകൾ കേൾക്കുവാൻ ശക്തമാകുന്നത് അത് തന്നെയാണ് ബ്രഹ്മം എന്ന് നീ അറിയുക. ജനങ്ങളാൽ ഉപാസിക്കപ്പെടുന്ന ഇതല്ല ബ്രഹ്മം.

**യത്പ്രാണേന ന പ്രാണിതി യേന പ്രാണഃ പ്രണീയതേ**
**തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ 9**

യാതൊന്നിനെയാണോ പ്രാണനെകൊണ്ട് ചിന്തിക്കുവാൻ സാധ്യമല്ലാത്തത്, യാതൊന്നിലാണോ മനസ്സ് ചിന്തിക്കാൻ ശക്തമാകുന്നത് അത് തന്നെയാണ് ബ്രഹ്മം എന്ന് നീ അറിയുക. ജനങ്ങളാൽ ഉപാസിക്കപ്പെടുന്ന ഇതല്ല ബ്രഹ്മം.

**ഇതി കേനോപനിഷദി പ്രഥമഃ ഖണ്ഡഃ**

കേനോപനിഷത്തിലെ ഒന്നാം ഖണ്ഡം സമാപ്തം

## ദ്വിതീയഃ ഖണ്ഡഃ

### രണ്ടാം ഖണ്ഡം

**യദി മന്യസേ സുവേദേതി ദഹരമേവാപി**
**നൂനം ത്വം വേത്ഥ ബ്രഹ്മണോ രൂപം**
**യദസ്യ ത്വം യദസ്യ ദേവേഷ്വഥ നു**
**മീമാംസ്യമേവ തേ മന്യേ വിദിതം 1**

ആചാര്യൻ: ബ്രഹ്മത്തിനെ നന്നായി അറിയുന്നു എന്നു നീ കരുതുന്നുവെങ്കിൽ തീർച്ചയായും നീ അറിഞ്ഞിട്ടുള്ള ഈ ബ്രഹ്മത്തിന്റെ രൂപം (ബ്രഹ്മത്തിനെക്കുറിച്ചുള്ള നിന്റെ അറിവ്) വളരെ തുച്ഛമാണ്. ഇതിന്റെ യാതൊരംശമാണോ ദേവന്മാരിലുള്ളത് അതും വളരെ അല്പം മാത്രമാണ്. അതുകൊണ്ട് ബ്രഹ്മത്തിനെക്കുറിച്ച് നിനക്ക് അറിയാൻ കഴിഞ്ഞിട്ടുള്ളത് വീണ്ടും ചിന്തനീയമാണ് എന്നു ഞാൻ കരുതുന്നു.

**നാഹം മന്യേ സുവേദേതി നോ ന വേദേതി വേദ ച**
**യോ നസ്തദ്വേദ തദ്വേദ നോ ന വേദേതി വേദ ച 2**

ശിഷ്യൻ: ബ്രഹ്മത്തിനെ ഞാൻ നന്നായി അറിയുന്നു എന്നു ഞാൻ കരുതുന്നില്ല. (ഞാൻ ബ്രഹ്മത്തിനെ) അറിയുന്നില്ല എന്നോ അറിയുന്നു എന്നോ ഞാൻ വിചാരിക്കുന്നില്ല. ഞങ്ങളിൽ (അവിടുത്തെ ശിഷ്യന്മാരിൽ) യാതൊരുവൻ അതിനെ അറിയുന്നുവോ അവൻ "അതിനെ ഞാൻ അറിയുന്നുണ്ട് അതേ സമയം അതിനെ ഞാൻ അറിയുന്നുമില്ല" എന്ന് അറിയുന്നു.

(ബാഹ്യവസ്തുക്കളെ ഒരാൾ അറിയുന്നതുപോലെ തന്നിൽ നിന്നന്യമായ ഒരു വസ്തുവായി ബ്രഹ്മത്തെ അറിയുവാനാവില്ല. എന്തെന്നാൽ ബ്രഹ്മത്തിൽ നിന്ന് ഭിന്നനായി ഒരു ജ്ഞാതാ വില്ല. നമ്മുടെ എല്ലാ അനുഭവങ്ങളിലും ജ്ഞാതാവായി വർത്തിക്കുന്നത് ബ്രഹ്മം തന്നെയായതിനാൽ ബ്രഹ്മത്തിനെ "അഹം ബ്രഹ്മാസ്മി" എന്നു മാത്രമേ അറിയുവാൻ സാധിക്കു എന്നു താത്പര്യം).

**യസ്യാമതം തസ്യ മതം മതം യസ്യ ന വേദ സഃ**
**അവിജ്ഞാതം വിജാനതാം വിജ്ഞാതമവിജാനതാം 3**

താൻ ബ്രഹ്മത്തെ അറിഞ്ഞിട്ടില്ലെന്ന് യാതൊരുവൻ കരുതു ന്നുവോ അവൻ ബ്രഹ്മത്തെ അറിയുന്നു. താൻ ബ്രഹ്മത്തെ അറിഞ്ഞുവെന്ന് യാതൊരുവൻ കരുതുന്നുവോ അവൻ ബ്രഹ്മത്തെ അറിയുന്നുമില്ല. ബ്രഹ്മത്തെ അറിയുന്നുവെന്നു കരുതുന്നവരാൽ അത് അറിയപ്പെടുന്നില്ല. അറിയില്ലെന്നു കരുതുന്നവരാൽ അത് അറിയുപ്പെടുകയും ചെയ്യുന്നു.

**പ്രതിബോധവിദിതം മതമമൃതത്വം ഹി വിന്ദതേ**
**ആത്മനാ വിന്ദതേ വീര്യം വിദ്യയാ വിന്ദതേഽമൃതം 4**

ബോധത്തിന്റെ സകല അവസ്ഥകൾക്കും സാക്ഷിയായി നിൽക്കുന്നതാണ് ബ്രഹ്മം എന്ന അറിവാണ് ശരിയായ അറിവ്. ഈ അറിവ് നേടുന്നതിലൂടെ ഒരുവന് തീർച്ചയായും അമൃതത്വത്തെ പ്രാപിക്കുന്നു. അന്തര്യാമിയായ പരമാത്മാ വിനെ നിരന്തരം ധ്യാനിക്കുന്നതിലൂടെ ഒരുവന് പരമാത്മാ വിനെ പ്രാപിക്കുവാനുള്ള പ്രാപ്തിയുണ്ടാകുന്നു. ജ്ഞാനത്തിലൂടെ അമൃതത്വം പ്രാപിക്കുകയും ചെയ്യുന്നു.

(ബ്രഹ്മജ്ഞാനത്തിന്റെ ഫലമായി ഒരുവന് അമൃതസ്വരൂപനായ ആത്മാവാണ് താൻ എന്നറിഞ്ഞ് അമൃതത്വത്തെ പ്രാപിക്കുന്നുവെന്നു താത്പര്യം).

**ഇഹ ചേദവേദീദഥ സത്യമസ്തി**
**ന ചേദിഹാവേദീന്മഹതീ വിനഷ്ടിഃ**
**ഭൂതേഷു ഭൂതേഷു വിചിത്യ ധീരാഃ**
**പ്രേത്യാസ്മാല്ലോകാദമൃതാ ഭവന്തി 5**

ഈ ജന്മത്തിൽ, ഈ മനുഷ്യശരീരത്തിൽ തന്നെ ബ്രഹ്മത്തിനെ അറിഞ്ഞുവെങ്കിൽ ജീവിതം സത്യമായിത്തീരുന്നു, സഫലമായിത്തീരുന്നു. ഈ ജന്മത്തിൽ, ഈ മനുഷ്യശരീരത്തിൽ തന്നെ ബ്രഹ്മത്തിനെ അറിഞ്ഞിട്ടില്ലെങ്കിൽ അത് ഏറ്റവും മഹത്തായ നഷ്ടമാണ് (ജീവിതം വ്യർത്ഥമായിത്തീരുന്നു). വിവേകികൾ ഓരോ ജീവികളിലും പരമാത്മസ്വരൂപത്തെ അറിഞ്ഞിട്ട് ഈ ലോകത്തെ ത്യജിച്ചിട്ട് അമൃതസ്വരൂപന്മാരായിത്തീരുന്നു.

**ഇതി കേനോപനിഷദി ദ്വിതീയഃ ഖണ്ഡഃ**

കേനോപനിഷത്തിലെ രണ്ടാം ഖണ്ഡം സമാപ്തം

# തൃതീയഃ ഖണ്ഡഃ

## മൂന്നാം ഖണ്ഡം

**ബ്രഹ്മ ഹ ദേവേഭ്യോ വിജിഗ്യേ തസ്യ ഹ
ബ്രഹ്മണോ വിജയേ ദേവാ അമഹീയന്ത
ത ഐക്ഷന്താസ്മാകമേവായം വിജയോ-
സ്മാകമേവായം മഹിമേതി** 1

ഒരിക്കൽ ബ്രഹ്മം ദേവന്മാർക്ക് വേണ്ടി വിജയം നേടി എന്നു പറയപ്പെടുന്നു. ആ ബ്രഹ്മത്തിന്റെ വിജയത്തിൽ ദേവന്മാർ അത്യന്തം ആനന്ദിച്ചു. ഈ വിജയവും മഹിമയും തങ്ങളുടെ തന്നെയാണെന്ന് അവർ ചിന്തിച്ചു.

(ആ വിജയം തങ്ങളുടെ മഹത്വം മൂലം ലഭിച്ചതാണെന്ന് അവര് അഭിമാനിച്ചുവെന്ന് താത്പര്യം. ദേവാസുരയുദ്ധത്തിൽ ദേവന്മാർ വിജയിച്ചതായി ബൃഹദാരണ്യകോപനിഷത്തിലെ 1.3.1 മുതൽ 7 വരെയുള്ള മന്ത്രങ്ങളിൽ പറയുന്നുണ്ട്).

**തദ്ധൈഷാം വിജജ്ഞൌ തേഭ്യോ ഹ പ്രാദുർബഭൂവ
തന്ന വ്യജാനത കിമിദം യക്ഷമിതി** 2

ദേവന്മാരുടെ ഈ മിഥ്യാഭിമാനത്തെ ബ്രഹ്മം അറിഞ്ഞിട്ട് അവരുടെ മുന്നിൽ (തേജോരൂപത്തിൽ) പ്രത്യക്ഷപ്പെട്ടു. എന്നാൽ ഈ സത്വം ഏതാണെന്ന് അവർ അറിഞ്ഞില്ല.

(ഈ മന്ത്രത്തിൽ ഉപയോഗിച്ചിരിക്കുന്ന പദം "യക്ഷം" എന്നാണ്. ഇത് യക്ഷൻ എന്ന പദത്തിൽ നിന്ന് ഭിന്നമാണ്. കുബേരന്റെ സമ്പത്തും മറ്റും കാത്തുരക്ഷിക്കുന്ന ഒരു കൂട്ടം ഉപദേവന്മാരാണ് യക്ഷന്മാർ. എന്നാൽ "യക്ഷം" എന്ന പദം ഇവിടെ ഒരു ദിവ്യമായ സത്വം എന്ന അർത്ഥത്തിലാണ് ഉപയോഗിച്ചിരിക്കുന്നത്).

**തേ$f$ഗ്നിമബ്രുവഞ്ജാതവേദ ഏതദ്വിജാനീഹി കിമിദം യക്ഷമിതി തഥേതി 3**

ദേവന്മാർ അഗ്നിയോട് പറഞ്ഞു, "അല്ലയോ അഗ്നിദേവ! ഈ യക്ഷം എന്താണെന്ന് അങ്ങ് അന്വേഷിച്ചറിയൂ". അഗ്നിദേവൻ "അങ്ങനെയാകട്ടെ" എന്നു പറഞ്ഞു.

**തദഭ്യദ്രവത്തമഭ്യവദത്കോ$f$സീത്യഗ്നിർവാ അഹമസ്മീത്യബ്രവീജ്ജാതവേദാ വാ അഹമസ്മീതി 4**

അഗ്നിദേവൻ ആ യക്ഷത്തിന്റെ സമീപത്തേയ്ക്ക് കുതിച്ചു ചെന്നിട്ട് ചോദിച്ചു, "നീ ആരാണ്? ഞാൻ പ്രശസ്തനായ അഗ്നി യാണ്. ഞാൻ പ്രശസ്തനായ ജാതവേദസ്സാണ്".

**തസ്മിംസ്ത്വയി കിം വീര്യമിത്യപീദം സർവം ദഹേയം യദിദം പൃഥിവ്യാമിതി 5**

"അങ്ങനെയുള്ള (പ്രശസ്തനായ) നിന്നിൽ എന്തു വിശേഷ ശക്തിയാണുള്ളത്?" യക്ഷം ചോദിച്ചു. "ഈ ഭൂമിയിലുള്ള തെല്ലാം ദഹിപ്പിച്ചു ഭസ്മമാക്കിത്തീർക്കാൻ എനിക്ക് സാധിക്കും", അഗ്നി മറുപടി നല്കി.

**തസ്മൈ തൃണം നിദധാവേതദ്ദഹേതി**
**തദുപപ്രേയായ സർവജവേന തന്ന ശശാക ദഗ്ധും**
**സ തത ഏവ നിവവൃതേ നൈതദശകം വിജ്ഞാതും യദേതദ്യക്ഷമിതി 6**

(ഇത് കേട്ടിട്ട്) യക്ഷം അഗ്നിയുടെ മുമ്പിൽ ഒരു പുൽക്കൊടി വെച്ചിട്ട് "ഇതിനെ ദഹിപ്പിക്കൂ" എന്നു പറഞ്ഞു. അഗ്നി സകല

ശക്തിയുമുപയോഗിച്ചിട്ടും അതിനെ ദഹിപ്പിക്കുവാൻ സാധിച്ചില്ല. അപ്പോൾ അഗ്നി അവിടെ നിന്നും തിരിച്ചുപോയിട്ട് പറഞ്ഞു, "ഈ യക്ഷം ആരാണെന്നറിയാൻ എനിക്കു സാധിച്ചില്ല".

**അഥ വായുമബ്രുവന്വായവേതദ്വിജാനീഹി**
**കിമേതദ്യക്ഷമിതി തഥേതി 7**

അപ്പോൾ ദേവന്മാർ വായുവിനോട് പറഞ്ഞു, "അല്ലയോ വായുദേവ! അങ്ങ് ഈ യക്ഷം എന്താണെന്ന് അന്വേഷിച്ചറിയൂ". വായുദേവൻ "അങ്ങനെയാകട്ടെ" എന്നു പറഞ്ഞു.

**തദഭ്യദ്രവത്തമഭ്യവദത്കോഽസീതി വായുർവാ**
**അഹമസ്മീത്യബ്രവീന്മാതരിശ്വാ വാ അഹമസ്മീതി 8**

വായു ആ യക്ഷത്തിന്റെ സമീപത്തേയ്ക്ക് കുതിച്ചുചെന്നിട്ട് ചോദിച്ചു, "നീ ആരാണ്? ഞാൻ പ്രശസ്തനായ വായുവാണ്. ഞാൻ പ്രശസ്തനായ മാതരിശ്വാൻ ആണ്".

**തസ്മിംസ്ത്വയി കിം വീര്യമിത്യപീദം**
**സർവമാദദീയ യദിദം പൃഥിവ്യാമിതി 9**

"അങ്ങനെയുള്ള (പ്രശസ്തനായ) നിന്നിൽ എന്തു വിശേഷ ശക്തിയാണുള്ളത്?" യക്ഷം ചോദിച്ചു. "ഈ ഭൂമിയിലുള്ളതെല്ലാം എടുക്കുവാൻ എനിക്ക് സാധിക്കും", വായു മറുപടി നല്കി.

**തസ്മൈ തൃണം നിദധാവേതദാദത്സ്വേതി**
**തദുപപ്രേയായ സർവജവേന തന്ന ശശാകാദാതും**

**സ തത ഏവ നിവവൃതേ നൈതദശകം വിജ്ഞാതും യദേതദ്യക്ഷമിതി 10**

(ഇത് കേട്ടിട്ട്) യക്ഷം വായുവിന്റെ മുമ്പിൽ ഒരു പുൽക്കൊടി വെച്ചിട്ട് "ഇതിനെ എടുക്കൂ" എന്നു പറഞ്ഞു. വായു സകല ശക്തിയുമുപയോഗിച്ചിട്ടും അതിനെ എടുക്കുവാൻ സാധിച്ചില്ല. അപ്പോൾ വായു അവിടെ നിന്നും തിരിച്ചുപോയിട്ട് പറഞ്ഞു, "ഈ യക്ഷം ആരാണെന്നറിയാൻ എനിക്കു സാധിച്ചില്ല".

**അഥേന്ദ്രമബ്രുവന്മഘവന്നേതദ്വിജാനീഹി**
**കിമേതദ്യക്ഷമിതി തഥേതി**
**തദഭ്യദ്രവത്തസ്മാത്തിരോദധേ 11**

അനന്തരം ദേവന്മാർ ഇന്ദ്രനോട് പറഞ്ഞു, "അല്ലയോ ഇന്ദ്ര! അങ്ങ് ഈ യക്ഷം എന്താണെന്ന് അന്വേഷിച്ചറിയൂ". ഇന്ദ്രന് "അങ്ങനെയാകട്ടെ" എന്നു പറഞ്ഞിട്ട് ആ യക്ഷത്തിന്റെ സമീപത്തേയ്ക്ക് കുതിച്ചുചെന്നു. അപ്പോൾ ആ യക്ഷം അവിടെനിന്ന് അപ്രത്യക്ഷമായി.

**സ തസ്മിന്നേവാകാശേ സ്ത്രീയമാജഗാമ**
**ബഹുശോഭമാനാമുമാം ഹൈമവതീം താം**
**ഹോവാച കിമേതദ്യക്ഷമിതി 12**

അപ്പോൾ ആകാശത്തിൽ യക്ഷം നിന്ന അതേ സ്ഥലത്ത് ഒരു സ്ത്രീയെക്കണ്ട് അവളെ സമീപിച്ചു. അത്യന്തം സുന്ദരിയും തേജസ്വിനിയുമായ ഹൈമവതിയായ ഉമാദേവിയോട് ഇന്ദ്രൻ ചോദിച്ചു, "ഈ യക്ഷം എന്താണ്?"

(ഹൈമവതി എന്ന പദത്തിന് ഹിമവത്പുത്രിയായ പാർവ്വതീദേവിയെന്നും, സ്വർണ്ണാഭരണമണിഞ്ഞവള് എന്നും അർത്ഥം പറയാം).

**ഇതി കേനോപനിഷദി തൃതീയഃ ഖണ്ഡഃ**

കേനോപനിഷത്തിലെ മൂന്നാം ഖണ്ഡം സമാപ്തം

## ചതുർഥഃ ഖണ്ഡഃ

### നാലാം ഖണ്ഡം

**സാ ബ്രഹ്മേതി ഹോവാച ബ്രഹ്മണോ വാ ഏതദ്വിജയേ മഹീയധ്വമിതി തതോ ഹൈവ വിദാഞ്ചകാര ബ്രഹ്മേതി 1**

ഹൈമവതി ഇന്ദ്രനോട്ട പറഞ്ഞു, "ആ യക്ഷം ബ്രഹ്മമാണ്. ഈ ബ്രഹ്മത്തിന്റെ വിജയം കാരണമാണ് നിങ്ങൾക്കെല്ലാം അത്യന്തം മഹിമയെ ലഭിച്ചത്." ആ യക്ഷം ബ്രഹ്മമായിരുന്നു എന്ന് അപ്പോൾ ഇന്ദ്രന് മനസ്സിലായി.

(ദേവന്മാർക്ക് അസുരന്മാരുടെ മേലുണ്ടായ വിജയം ബ്രഹ്മം നേടിത്തന്നതായിരുന്നു എന്നു താത്പര്യം).

**തസ്മാദ്വാ ഏതേ ദേവാ
അതിതരാമിവാന്യാന്ദേവാന്യദഗ്നിർവായുരിന്ദ്രസ്തേ
ഹ്യേനന്നേദിഷ്ഠം പസ്പൃശുസ്തേ ഹ്യേനത്പ്രഥമോ
വിദാഞ്ചകാര ബ്രഹ്മേതി 2**

അഗ്നി, വായു, ഇന്ദ്രൻ എന്നീ ദേവന്മാര് ബ്രഹ്മത്തിന്റെ ഏറ്റവും അടുത്തുനില്ക്കുകയും, (സ്പർശിക്കുകയും), ആ യക്ഷം ബ്രഹ്മമാണെന്ന് ആദ്യം അറിയുകയും ചെയ്തതുകൊണ്ടുതന്നെ മറ്റു ദേവന്മാരേക്കാൾ ഈ ദേവന്മാര് ശ്രേഷ്ഠന്മാരായിത്തീർന്നു.

**തസ്മാദ്വാ ഇന്ദ്രോഽതിതരാമിവാന്യാന്ദേവാൻ സ
ഹ്യേനന്നേദിഷ്ഠം പസ്പർശ
സ ഹ്യേനത്പ്രഥമോ വിദാഞ്ചകാര ബ്രഹ്മേതി 3**

ബ്രഹ്മത്തിന്റെ ഏറ്റവും അടുത്തുനില്ക്കുകയും, (സ്പർശി ക്കുകയും), ആ യക്ഷം ബ്രഹ്മമാണെന്ന് ആദ്യം അറിയുകയും ചെയ്തതുകൊണ്ടുതന്നെ ഇന്ദ്രൻ മറ്റ ദേവന്മാരേക്കാൾ ശ്രേഷ്ഠ നായി.

**തസ്യൈഷ ആദേശോ യദേതദ്വിദ്യുതോ വ്യദ്യുതദാ**
**ഇതീന്ന്യമീമിഷദാ ഇത്യധിദൈവതം 4**

ഈ ബ്രഹ്മത്തെക്കുറിച്ചുള്ള ഉപദേശം ഇതാണ് - അത് ഒരു മിന്നൽപ്പിണർ പോലെയും, കണ്ണടച്ചുതുറക്കുന്നതുപോലെയു മാണ്. ഇത് ആധിദൈവികമായ ദൃഷ്ടാന്തമാണ്.

(ദൃഷ്ടാന്തസഹിതമായ ഉപദേശമാണ് ആദേശം. വിവിധ വ്യാഖ്യാതാ ക്കൾ വ്യത്യസ്തമായിട്ടാണ് ഈ മന്ത്രത്തെ വ്യാഖ്യാനിച്ചിട്ടുള്ളത്. ശ്രീ ശങ്കരാചാര്യരുടെ ഭാഷ്യമനുസരിച്ചുള്ളതാണ് മേല് പറഞ്ഞ അർത്ഥം. മിന്നൽപ്പിണർപോലെയും, കണ്ണടച്ചുതുറക്കു ന്നതുപോലെയും അത്ര വേഗത്തിലാണ് ബ്രഹ്മം യക്ഷരൂപത്തിൽ ദേവന്മാരുടെ മുമ്പില് പ്രത്യക്ഷമായതും, തിരോധാനം ചെയ്തതും. അതുകൊണ്ട് ആ രൂപത്തിൽ സഗുണബ്രഹ്മത്തിന്റെ ഉപാസന ചെയ്യുന്ന തിനുള്ള വിധിയാണ് ഈ മന്ത്രമെന്നാണ് ശങ്കരാചാര്യർ വ്യാഖ്യാനിച്ചിരിക്കുന്നത്.)

**അഥാധ്യാത്മം യദേതദ്ഗച്ഛതീവ ച**
**മനോƒനേന ചൈതദുപസ്മരത്യഭീക്ഷ്ണം സങ്കല്പഃ 5**

ഇനി, ആദ്ധ്യാത്മികമായ ദൃഷ്ടാന്തം പറയാം. മനസ്സ് ബ്രഹ്മ ത്തിലേയ്ക്ക് ഗമിക്കുന്നതുപോലെയും, ബ്രഹ്മത്തിനെക്കുറിച്ച് ചിന്തിക്കുന്നതുപോലെയും, മനസ്സ് സങ്കല്പിക്കുന്നതുപോലെ യുമാകുന്നു.

(ദേവന്മാരെ സംബന്ധിച്ചതാണ് അധിദൈവതം അഥവാ ആധി ദൈവികം; ശരീരത്തിനകത്തിരിക്കുന്ന ജീവാത്മാവിനെ സംബന്ധിച്ച താണ് അദ്ധ്യാത്മം അഥവാ ആദ്ധ്യാത്മികം. മനസ്സ് ബ്രഹ്മത്തിനെ ക്കുറിച്ച് ചിന്തിക്കുന്നതുപോലെയും, മനസ്സ് സങ്കല്പിക്കുന്നതുപോലെയും വേഗത്തിലാണ് ബ്രഹ്മം യക്ഷരൂപത്തിൽ ദേവന്മാരുടെ മുമ്പിൽ പ്രത്യക്ഷ മായതും, തിരോധാനം ചെയ്തതുമെന്നാണ് ഈ മന്ത്രത്തിലെ ദൃഷ്ടാന്തം സൂചിപ്പിക്കുന്നത്. അതുകൊണ്ട് മനസ്സിൽ പ്രതിക്ഷണം ഉദിച്ചുമറയുന്ന ചൈതന്യസ്ഫുരണത്തിനെ ഉപാസിക്കുവാനുള്ള ഈ വിധിയാണ് ഈ മന്ത്രം.)

**തദ്ധ തദ്വനം നാമ തദ്വനമിത്യുപാസിതവ്യം**
**സ യ ഏതദേവം വേദാഭി ഹൈനം സർവാണി ഭൂതാനി**
**സംവാഞ്ഛന്തി 6**

ബ്രഹ്മം "തദ്വനം" എന്ന പേരിൽ അറിയപ്പെടുന്നു. അത് തദ്വനമായി എല്ലാവരാലും ഉപാസിക്കപ്പെടേണ്ടതാണ്. ബ്രഹ്മ ത്തിനെ ഇപ്രകാരം അറിയുന്നവനെ സർവജീവജാലങ്ങളും ആഗ്രഹിക്കുന്നു (സ്നേഹിക്കുന്നു).

("എല്ലാവരാലും ഭജിക്കപ്പെടേണ്ടത്" എന്നാണ് തദ്വനം എന്ന പദത്തി ന്റെ അർത്ഥം. എല്ലാവരും അറിഞ്ഞോ അറിയാതെയോ ബ്രഹ്മത്തിനെ ത്തന്നെയാണ് ഭജിക്കുന്നത്).

**ഉപനിഷദം ഭോ ബ്രൂഹീത്യുക്താ ത ഉപനിഷദ്ബ്രാഹ്മീം**
**വാവ ത ഉപനിഷദമബ്രൂമേതി 7**

ശിഷ്യൻ ആചാര്യനോട്: ഗുരോ! എന്നോട് ഉപനിഷത്ത് ഉപദേശിച്ചാലും. ആചാര്യൻ മറുപടി പറയുന്നു: നിന്നോട് ഉപനിഷത്ത് പറഞ്ഞു കഴിഞ്ഞു. നിന്നോട് ബ്രഹ്മവിഷയമായ ഉപനിഷത്ത് തീർച്ചയായും പറഞ്ഞുകഴിഞ്ഞു.

**തസ്യൈ തപോ ദമഃ കർമേതി പ്രതിഷ്ഠാ വേദാഃ സർവാംഗാനി സത്യമായതനം 8**

തപസ്സ്, ഇന്ദ്രിയനിയന്ത്രണം, യജ്ഞാദി കർമ്മങ്ങള് എന്നിവയാണ് അതിന്റെ (ഉപനിഷത്തിന്റെ) പ്രതിഷ്ഠ (അധിഷ്ഠാനം). വേദങ്ങളാണ് അതിന്റെ എല്ലാ അവയവങ്ങളും. സത്യം അതിന്റെ വാസസ്ഥാനവുമാണ്.

**യോ വാ ഏതാമേവം വേദാപഹത്യ പാപ്മാനമനന്തേ സ്വർഗേ ലോകേ ജ്യേയേ പ്രതിതിഷ്ഠതി പ്രതിതിഷ്ഠതി 9**

യാതൊരുവനാണോ ഈ ബ്രഹ്മവിദ്യയെ ഇപ്രകാരം അറിയുന്നത്, അയാൾ സകലപാപങ്ങളെയും നശിപ്പിച്ചിട്ട് ഏറ്റവും മഹത്തായതും, അനന്തമായതുമായ സ്വർഗ്ഗലോകത്തിൽ നിവസിക്കുന്നു.

(പ്രതിതിഷ്ഠതി എന്ന പദം രണ്ടു പ്രാവശ്യം ആവർത്തിച്ചിരിക്കുന്നത് ഉപനിഷത്തിന്റെ പരിസമാപ്തിയെക്കാണിക്കുവാനാണ്.)

**ഇതി കേനോപനിഷദി ചതുർഥഃ ഖണ്ഡഃ**

കേനോപനിഷത്തിലെ നാലാം ഖണ്ഡം സമാപ്തം

## ശാന്തിപാഠം

**ഓം ആപ്യായന്തു മമാംഗാനി വാക്പ്രാണശ്ചക്ഷുഃ**
**ശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവാണി**
**സർവം ബ്രഹ്മൗപനിഷദം**
**മാഽഹം ബ്രഹ്മ നിരാകുര്യാം**
**മാ മാ ബ്രഹ്മ നിരാകരോദനിരാകരണ-**
**മസ്ത്വനിരാകരണം മേഽസ്തു**
**തദാത്മനി നിരതേ യ ഉപനിഷത്സു**
**ധർമാസ്തേ മയി സന്തു തേ മയി സന്തു**
**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

അല്ലയോ പരമാത്മാവേ! എന്റെ ശരീരാവയവങ്ങളും വാക്കും, പ്രാണനും, കണ്ണും, കാതും, ശക്തിയും, എല്ലാ ഇന്ദ്രിയങ്ങളും ഓജസ്സുള്ളതാകട്ടെ. സർവവും (ഇക്കാണുന്നതെല്ലാം) ഉപനിഷത്തുക്കളിൽ വർണിക്കപ്പെട്ടിരിക്കുന്ന ബ്രഹ്മം തന്നെ യാണ്. ഞാൻ ബ്രഹ്മത്തെ ഒരിക്കലും നിരാകരിക്കാ തിരിക്കട്ടെ. ബ്രഹ്മം എന്നെയും ഒരിക്കലും നിരാകരിക്കാ തിരിക്കട്ടെ. ബ്രഹ്മത്തിന്റെ നിരാകരണം ഉണ്ടാകാതിരിക്കട്ടെ. ഞാൻ ബ്രഹ്മത്തെ ഒരിക്കലും നിരാകരിക്കാതിരിക്കട്ടെ. ഉപനിഷത്തുക്കളിൽ പറഞ്ഞിരിക്കുന്ന സദ്ഗുണങ്ങളെല്ലാം എന്നിൽ ഉണ്ടാകട്ടെ! അവ എന്നിൽ ഉണ്ടാകട്ടെ.

എനിക്ക് ത്രിവിധതാപങ്ങളിൽ നിന്ന് ശാന്തിയുണ്ടാകട്ടെ.

**ഇതി കേനോപനിഷത്**

കേനോപനിഷത്ത് സമാപിച്ചു.